"ഭരണഭാഷ- മാതൃഭാഷ"

YEARS OF CELEBRATING THE MAHATMA

**കേരള സർക്കാർ**

**സംഗ്രഹം**

പൊതുവിദ്യാഭ്യാസ വകുപ്പ്-സർക്കാർ/എയ്ഡഡ് സ്കൂളുകളിലെ അദ്ധ്യാപകർക്ക് കെ-ടെറ്റ് യോഗ്യത നേടുന്നതിനുള്ള സമയപരിധി ദീർഘിപ്പിച്ചു നൽകികൊണ്ട് ഉത്തരവ് പുറപ്പെടുവിക്കുന്നു.

---

**പൊതു വിദ്യാഭ്യാസ (ജെ.ആർ)വകുപ്പ്**

സ.ഉ.(കൈ) നം.15/2023/GEDN തീയതി,തിരുവനന്തപുരം, 17-02-2023

---

പരാമർശം:-
1. 25/07/2012 ലെ സ.ഉ(പി)നം.244/12/പൊ.വി.വ ഉത്തരവ്.
2. 30.08.2016 ലെ സ.ഉ(പി)നം145/16/പൊ.വി.വ ഉത്തരവ്.
3. 10.08.2017ൽ കേന്ദ്ര സർക്കാർ പുറപ്പെടുവിച്ച വിജ്ഞാപനം നം.34.
4. 15/11/2019ലെ സ.ഉ(കൈ)നം.194/2019/പൊവിവ ഉത്തരവ്.
5. 12/02/2021ലെ സ.ഉ(കൈ)നം.58/2021/പൊ.വി.വ ഉത്തരവ്.
6. 19/02/2021ലെ സ.ഉ.(കൈ)നം.104/2021/പൊ.വി.വ ഉത്തരവ്.

**ഉത്തരവ്**

2009 ലെ കേന്ദ്ര വിദ്യാഭ്യാസ അവകാശ നിയമത്തിന്റെ അടിസ്ഥാനത്തിൽ സംസ്ഥാനത്തെ അധ്യാപകരായി നിയമനം ലഭിക്കുന്നതിനായി ടീച്ചേർസ് എലിജിബിലിറ്റി ടെസ്റ്റ് (TET) നിർബന്ധമാക്കുകയും തുടർന്ന് പരാമർശം (1) പ്രകാരം 01/06/2012 മുതൽ റഗുലർ ഒഴിവിൽ നിയമിതരാവുന്ന സംസ്ഥാനത്തെ എല്ലാ എയ്ഡഡ് സ്കൂൾ അധ്യാപകർക്കും കെ-ടെറ്റ് വേണമെന്ന് നിഷ്ക്കർഷിക്കുകയുമുണ്ടായി.31/3/2015വരെ നിയമനം നേടിയ മിനിമം യോഗ്യതയില്ലാത്ത അധ്യാപകർക്ക് 1/4/2015 മുതൽ ടെറ്റ് യോഗ്യത നേടുന്നതിന് നാല് വർഷത്തെ സാവകാശം കേന്ദ്ര സർക്കാർ പരാമർശം (3) പ്രകാരം അനുവദിച്ചു നൽകിയിട്ടുണ്ട്.അതിന്റെ ചുവടു പിടിച്ചു ഇടവിട്ടുള്ള ഉത്തരവുകളിലൂടെ സംസ്ഥാനത്ത് 31.03.19 വരെ കെ-ടെറ്റ് യോഗ്യത നേടുന്നതിന് ഇളവ് നല്കിയിരുന്നു.പരാമർശം (2) ഉത്തരവ് പ്രകാരം 30.08.2016 നു ശേഷം പബ്ലിക് സർവ്വീസ് കമ്മീഷൻ പുറപ്പെടുവിക്കുന്ന അധ്യാപക നിയമന വിജ്ഞാപനത്തിൽ കെ-ടെറ്റ് നിർബന്ധിത യോഗ്യതയായി

നിഷ്കർഷിച്ചിട്ടുണ്ട്.

**2.** തുടർന്ന് **31-03-2019** വരെ നിയമിതരായ എയ്ഡഡ് സ്കൂൾ അധ്യാപകർക്ക് കെ-ടെറ്റ് യോഗ്യത നേടുന്നതിന് അനുവദിച്ചിരുന്ന സമയപരിധി **2020-2021** അദ്ധ്യയന വർഷാരംഭം വരെ ദീർഘിപ്പിക്കുകയും **31-03-2019** വരെ നിയമിതരായവരിൽ പ്രസ്തുത യോഗ്യതയുടെ അഭാവത്തിൽ നിയമനാംഗീകാരം ലഭിക്കാത്തവർക്ക് മറ്റ് വിധത്തിൽ യോഗ്യമെങ്കിൽ നിയമനാംഗീകാരം നൽകുവാനും പരാമർശിത ഉത്തരവ് **(4)** പ്രകാരം നിർദേശിച്ചിരുന്നു.

**3.** കോവിഡ് മഹാമാരിയുടെ പശ്ചാത്തലത്തിൽ കെ-ടെറ്റ് പരീക്ഷകൾ നിശ്ചിത സമയത്തിനകം നടത്താൻ കഴിയാത്ത സാഹചര്യത്തിൽ, **2019-2020** വർഷം വരെ നിയമിതരായ അദ്ധ്യാപകർക്ക് കെ-ടെറ്റ് പാസാകുന്നതിന് **2020-2021** സ്കൂൾ വർഷാവസാനം വരെ പരാമർശം **(5)** ഉത്തരവ് പ്രകാരം സമയപരിധി ദീർഘിപ്പിച്ച് നൽകിയിരുന്നു.

**4.** എയ്ഡഡ് സ്കൂളുകളിൽ **01.06.2012** മുതൽ **31.03.2020** വരെ നിയമിതരായ,നിയമനസമയത്ത് കെ-ടെറ്റ് യോഗ്യതയില്ലാതിരുന്ന അധ്യാപകർ, സർ ക്കാർ അനുവദിച്ച സമയപരിധിയ്ക്കുള്ളിൽ കെ-ടെറ്റ് യോഗ്യത ആർജ്ജിച്ചിട്ടുള്ള പക്ഷം, അവരെ കെ.ഇ.ആർ അധ്യായം **XIV A** ചട്ടം 3-ൽ അനുശാസിക്കുന്ന തരത്തിൽ തന്നെ നിർദ്ദിഷ്ടയോഗ്യത ഉള്ളവരായി കണക്കാക്കി,അവരുടെ പ്രൊബേഷൻ ഡിക്ളറേഷൻ, ഇൻക്രിമെന്റ് എന്നിവ കെ.ഇ.ആർ അധ്യായം **XIV A** യിലെ ബന്ധപ്പെട്ട ചട്ടങ്ങളുടെ അടിസ്ഥാനത്തിൽ പരിഗണിച്ച് തീർപ്പാക്കുന്നതിന് അനുമതി നൽകി പരാമർശിത ഉത്തരവ് **(6)** പ്രകാരം ഉത്തരവായി.

**5.** കെ-ടെറ്റ് യോഗ്യത നേടുന്നതിനുള്ള സമയപരിധി ദീർഘിപ്പിച്ചു നൽകുന്നത് സംബന്ധിച്ചും, കെ-ടെറ്റ് യോഗ്യത നേടിയ അദ്ധ്യാപകരുടെ പ്രൊബേഷൻ, ഇൻക്രിമെന്റ് എന്നിവ അനുവദിക്കുന്നതു സംബന്ധിച്ചും, സർവ്വീസിലുള്ള അധ്യാപകർക്ക് മാത്രമായി കെ-ടെറ്റ് പരീക്ഷ ഒറ്റത്തവണത്തേക്ക് മാത്രം നടത്തുന്നത് സംബന്ധിച്ചും നിരവധി അപേക്ഷകൾ വിവിധ കോണുകളിൽ നിന്നും സർക്കാരിന് ലഭിക്കുകയുണ്ടായി. സർക്കാർ ഈ വിഷയം വിശദമായി പരിശോധിച്ചതിന്റെ അടിസ്ഥാനത്തിൽ താഴെ പറയുന്ന നിർദേശങ്ങൾ പുറപ്പെടുവിക്കുന്നു:

**1) 01.06.2012** മുതൽ **30.08.2016**നു മുൻപ് വരെയുള്ള പി.എസ്.സി വിജ്ഞാപനപ്രകാരം കെ-ടെറ്റ് യോഗ്യത ഇല്ലാതെ നിയമിതരായ സർക്കാർ സ്കൂൾ അധ്യാപകർക്കും, **01.06.2012** മുതൽ **2019-20** അധ്യയന വർഷം വരെ

എയ്ഡഡ് സ്കൂളുകളിൽ നിയമിതരായവരും കെ-ടെറ്റ് യോഗ്യത നേടാത്തവരുമായ അധ്യാപർക്കും, കെ-ടെറ്റ് യോഗ്യത നേടുന്നതിന് ഒരു അവസാന അവസരം എന്ന നിലയ്ക്ക് **2023** ജൂൺ മാസം ഒരു പ്രത്യേക പരീക്ഷ നടത്തുന്നതാണ്. ഇതിലേക്കായി സംസ്ഥാന പരീക്ഷ കമ്മീഷണർ സമയബന്ധിതമായി തുടർ നടപടികൾ സ്വീകരിക്കേണ്ടതാണ്.

**2) 01.06.2012** മുതൽ **30.08.2016**നു മുൻപ് വരെയുള്ള പി.എസ്.സി വിജ്ഞാപനപ്രകാരം കെ-ടെറ്റ് യോഗ്യത ഇല്ലാതെ നിയമിതരായ സർക്കാർ സ്കൂൾ അധ്യാപകർക്കും, **01.06.2012** മുതൽ **2019-20** അധ്യയന വർഷം വരെ എയ്ഡഡ് സ്കൂളുകളിൽ നിയമിതരായവർക്കും പ്രസ്തുത പരീക്ഷാ തീയതി വരെ മാത്രമായിരിക്കും കെ-ടെറ്റ് പാസ്സാകുന്നതിന് ഇളവ് അനുവദിക്കുന്നത്. പ്രസ്തുത പരീക്ഷയിലും യോഗ്യത നേടാത്തവരുടെ സർവീസ് ക്രമീകരിക്കുന്നതല്ല.

**3.** സർക്കാർ അനുവദിക്കുന്ന ഇളവ് കാലയളവിനുള്ളിൽ കെ-ടെറ്റ് യോഗ്യത ആർജ്ജിച്ചിട്ടുള്ളപക്ഷം, അവരെ കെ.ഇ.ആർ അധ്യായം **XIV A** ചട്ടം **3** ൽ അനുശാസിക്കുന്ന തരത്തിൽ തന്നെ നിർദ്ദിഷ്ടയോഗ്യത ഉള്ളവരായി കണക്കാക്കി,അവരുടെ പ്രൊബേഷൻ ഡിക്ലറേഷൻ, ഇൻക്രിമെന്റ് എന്നിവ കെ.ഇ.ആർ അധ്യായം **XIV A** യിലെ ബന്ധപ്പെട്ട ചട്ടങ്ങളുടെ അടിസ്ഥാനത്തിൽ പരിഗണിച്ച് തീർപ്പാക്കേണ്ടതാണ്.

**4)** ഇളവ് കാലത്തിനകത്ത് കെ-ടെറ്റ് നേടാത്ത, പാർട്ട് ടൈം തസ്തികയിൽ നിയമിതരായ, സർക്കാർ/എയ്ഡഡ് ജീവനക്കാരെ പാർട്ട് ടൈം തസ്തികയിൽ തന്നെ നിലനിർത്തേണ്ടതാണ്.ടി അധ്യാപകർക്ക് ഫുൾ ടൈം ബെനിഫിറ്റ് അനുവദിക്കുന്നതല്ല.

**5) 01.06.2012** ന് ശേഷം നിയമനം നേടിയവരിൽ (കെ-ടെറ്റ് ഇളവിന് അർഹതയില്ലാത്തവർക്ക്) ഉയർന്ന തസ്തികയ്ക്ക് ആവശ്യമായ കെ-ടെറ്റ് ഉൾപ്പെടെയുള്ള നിശ്ചിത യോഗ്യതകൾ ഇല്ലാത്തവർക്ക് പ്രൊമോഷൻ അനുവദിക്കേണ്ടതില്ല.

**6) B.Ed/DL.Ed** മൂന്നും നാലും സെമസ്റ്ററുകളിൽ അല്ലെങ്കിൽ രണ്ടാം വർഷം പഠിക്കുന്നവർക്ക് കെ-ടെറ്റ് പരീക്ഷയ്ക്ക് അപേക്ഷിക്കുന്നതിന്

സ്ഥാപനാധികാരിയിൽ നിന്നും അപ്രകാരമുള്ള സർട്ടിഫിക്കറ്റ് ലഭ്യമാക്കേണ്ടതാണ്.കെ-ടെറ്റ് റിസൽട്ടിനുശേഷം വിദ്യാഭ്യാസ ഓഫീസുകളിൽ നടത്തുന്ന യോഗ്യതാ പരിശോധനയിൽ മേൽവിവരം പരിശോധിക്കേണ്ടതും രേഖപ്പെടുത്തേണ്ടതുമാണ്.അപേക്ഷ,പരിശോധനാ മോഡ്യൂളുകളിൽ ആവശ്യമായ ക്രമീകരണം പരീക്ഷാഭവൻ നടത്തേണ്ടതാണ്.

**7)** നിലവിലെ ദിവസവേതനാടിസ്ഥാന ഒഴിവുകളിൽ കെ-ടെറ്റ് യോഗ്യത നേടിയ/ഇളവ് ലഭിച്ചിട്ടുള്ള ഉദ്യോഗാർത്ഥികളെ മാത്രമേ നിയമിക്കുവാൻ പാടുള്ളൂ എന്ന് **27/05/2022** ലെ സ.ഉ(എം.എസ്)നം. **89/2022**/പൊ.വി.വ പ്രകാരം ഉത്തരവായിരുന്നു.ഈ വ്യവസ്ഥയിൽ ഇളവ് നൽകേണ്ടതില്ല .

**8 )** ശാരീരികവും മാനസികവുമായ വെല്ലുവിളി അനുഭവിക്കുന്ന കുട്ടികളുടെ ഉന്നമനത്തിനായി സർക്കാർ/എയ്ഡഡ് മേഖലയിലെ സ്പെഷ്യൽ സ്കൂളുകളിലെ അധ്യാപക നിയമനയോഗ്യതയായി കെ-ടെറ്റ് അധ്യാപക യോഗ്യത നിർണയ പരീക്ഷയിൽ കാറ്റഗറി **V** എന്ന പുതിയൊരു വിഭാഗം ഉൾപ്പെടുത്തുന്നത് സംബന്ധിച്ച് വിശദമായ പ്രൊപ്പോസൽ എസ്.സി.ഇ.ആർ.ടി ഡയറക്ടർ,പരീക്ഷാ കമ്മീഷണർ എന്നിവരുമായി കൂടിയാലോചിച്ച് പൊതുവിദ്യാഭ്യാസ ഡയറക്ടർ സമർപ്പിക്കേണ്ടതാണ്.

**9 )** കെ-ടെറ്റ് പരീക്ഷ വർഷത്തിൽ മൂന്നു തവണ നടത്തുവാൻ നിർദ്ദേശം നൽകിയ **24.04.2018** ലെ സ.ഉ(കൈ)നം44/**2018**/പൊ.വി.വ ഉത്തരവ് ഇനി മുതൽ **KTET** പരീക്ഷ വർഷത്തിൽ രണ്ടു തവണ മാത്രമേ നടത്തേണ്ടതുള്ളൂ എന്ന് ഭേദഗതി ചെയ്യുന്നു.

**1 0 )** കെ-ടെറ്റ് കാറ്റഗറി **III** പാസായ ഭാഷാദ്ധ്യാപകരെ **24.06.2022** സ.ഉ(കൈ)നം.**109/2022**/പൊ.വി.വ ഉത്തരവ് പ്രകാരം കെ-ടെറ്റ് കാറ്റഗറി **IV** പാസാകുന്നതിൽ നിന്ന് ഒഴിവാക്കിയിരുന്നു.പ്രസ്തുത ഉത്തരവിന് **1.06.2012** മുതൽ മുൻകാല പ്രാബല്യം അനുവദിക്കുന്നു.

(ഗവർണറുടെ ഉത്തരവിൻ പ്രകാരം)
എ പി എം മുഹമ്മദ് ഹനീഷ്
പ്രിൻസിപ്പൽ സെക്രട്ടറി

പൊതുവിദ്യാഭ്യാസ ഡയറക്ടർ, തിരുവനന്തപുരം.

ഡയറക്ടർ,എസ്.സി.ഇ.ആർ.ടി,തിരുവനന്തപുരം

പരീക്ഷാ കമ്മീഷണർ,തിരുവനന്തപുരം

എല്ലാ വിദ്യാഭ്യാസ ഡെപ്യൂട്ടി ഡയറക്ടർമാർക്കും, ജില്ലാ വിദ്യാഭ്യാസ ഓഫീസർമാർക്കും (പൊതുവിദ്യാഭ്യാസ ഡയറക്ടർ മുഖേന)

പൊതുവിദ്യാഭ്യാസ വകുപ്പിലെ എല്ലാ ഓഫീസർമാർക്കും, സെക്ഷനുകൾക്കും

ഡയറക്ടർ വിവര പൊതു ജന സമ്പർക്ക വകുപ്പ്

ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ, കൈറ്റ് , തിരുവനന്തപുരം (വെബ് സൈറ്റിൽ പ്രസിദ്ധീകരിക്കുന്നതിനായി)

കരുതൽ ഫയൽ / ഓഫീസ് കോപ്പി.

ഉത്തരവിൻ പ്രകാരം

Signed by
V.sivakumar
Date: 17-02-2023 18:25:09

സെക്ഷൻ ഓഫീസർ

പകർപ്പ്:

ബഹു.പൊതുവിദ്യാഭ്യാസ വകുപ്പ് മന്ത്രിയുടെ പ്രൈവറ്റ് സെക്രട്ടറിക്ക്

പൊതുവിദ്യാഭ്യാസ പ്രിൻസിപ്പൽ സെക്രട്ടറിയുടെ പി.എയ്ക്ക്

പൊതുവിദ്യാഭ്യാസ ജോയിന്റ് സെക്രട്ടറിയുടെ സി.എക്ക്